# വചനവും സന്ദർഭവും

## ചിത്രസഹിതം

കുടുംബാംഗങ്ങൾക്കും
സഹോദരങ്ങൾക്കും
സമർപ്പിക്കുന്നു.


ചിത്രങ്ങൾ
ആരാധനക്കുള്ളതല്ല.കാര്യങ്ങൾ
വിശദമാക്കുവാൻ മാത്രം.

ദൈവം അവയെ
ആകാശവിതാനത്തിൽ
നിർത്തി; നല്ലതു എന്നു
ദൈവം കണ്ടു.
( ഉല്പത്തി 1 : 18 )



ഇങ്ങനെ അവൻ മനുഷ്യനെ
ഇറക്കിക്കളഞ്ഞു; ജീവന്റെ
വൃക്ഷത്തിങ്കലേക്കുള്ള വഴികാപ്പാൻ
അവൻ ഏദെൻ തോട്ടത്തിന്നു കിഴക്കു
കെരൂബുകളെ
തിരിഞ്ഞുകൊണ്ടിരിക്കുന്ന വാളിന്റെ
ജ്വാലയുമായി നിർത്തി.
( ഉല്പത്തി 3 : 24 )



എന്നാറെ കയീൻ തന്റെ അനുജനായ
ഹാബെലിനോടു: (നാം വയലിലേക്കു പോക
എന്നു) പറഞ്ഞു. അവർ വയലിൽ
ഇരിക്കുമ്പോൾ കയീൻ തന്റെ അനുജനായ
ഹാബെലിനോടു കയർത്തു അവനെ
കൊന്നു.
( ഉല്പത്തി 4 : 8 )



ദൈവം തന്നോടു
കല്പിച്ചതൊക്കെയും നോഹ
ചെയ്തു; അങ്ങനെ തന്നേ
അവൻ ചെയ്തു.
( ഉല്പത്തി 6 : 22 )



യഹോവ തന്നോടു
കല്പിച്ചപ്രകാരമൊ
ക്കെയും നോഹ
ചെയ്തു.
( ഉല്പത്തി 7 : 5 )




അങ്ങനെ യഹോവ അവരെ
അവിടെനിന്നു ഭൂതലത്തിലെങ്ങും
ചിന്നിച്ചു; അവർ പട്ടണം പണിയുന്നതു
വിട്ടുകളഞ്ഞു.
( ഉല്പത്തി 11 : 8 )

അബ്രാം തന്റെ ഭാര്യയായ സാറായിയെയും
സഹോദരന്റെ മകനായ ലോത്തിനെയും തങ്ങൾ
ഉണ്ടാക്കിയ സമ്പത്തുകളെയൊക്കെയും തങ്ങൾ
ഹാരാനിൽ വെച്ചു സമ്പാദിച്ച ആളുകളെയും
കൂട്ടിക്കൊണ്ടു കനാൻ ദേശത്തേക്കു പോകുവാൻ
പുറപ്പെട്ടു കനാൻ ദേശത്തു എത്തി.
( ഉല്പത്തി 12 : 5 )






അവൻ സമ്പത്തൊക്കെയും
മടക്കിക്കൊണ്ടു വന്നു; തന്റെ
സഹോദരനായ ലോത്തിനെയും
അവന്റെ സമ്പത്തിനെയും
സ്ത്രീകളെയും ജനത്തെയും കൂടെ
മടക്കിക്കൊണ്ടുവന്നു.
( ഉല്പത്തി 14 : 16 )


അബ്രാഹാം അതികാ
ലത്തു എഴുന്നേറ്റു അപ്പവും ഒരു തുരുത്തി
വെള്ളവും എടുത്തു ഹാഗാരിന്റെ
തോളിൽവെച്ചു, കുട്ടിയെയും കൊടുത്തു
അവളെ അയച്ചു; അവൾ പുറപ്പെട്ടുപോയി
ബേർ-ശേബ മരുഭൂമിയിൽ ഉഴന്നു നടന്നു.
( ഉല്പത്തി 21 : 14)



തുരുത്തിയിലെ വെള്ളം
ചെലവായശേഷം അവൾ കുട്ടിയെ
ഒരു കുറുങ്കാട്ടിൻ തണലിൽ ഇട്ടു.
( ഉല്പത്തി 21 : 15)




ദൈവം അവളുടെ കണ്ണു തുറന്നു;
അവൾ ഒരു നീരുറവു കണ്ടു, ചെന്നു
തുരുത്തിയിൽ വെള്ളം നിറച്ചു
ബാലനെ കുടിപ്പിച്ചു.
(ഉല്പത്തി 21:19)


അബ്രാഹാം തലപൊക്കി നോക്കിയപ്പോൾ
പിമ്പുറത്തു ഒരു ആട്ടുകൊറ്റൻ കൊമ്പു കാട്ടിൽ
പിടിപെട്ടു കിടക്കുന്നതു കണ്ടു; അബ്രാഹാം
ചെന്നു ആട്ടുകൊറ്റനെ പിടിച്ചു തന്റെ മകന്നു
പകരം ഹോമയാഗം കഴിച്ചു.
( ഉല്പത്തി 22 : 13 )

അബ്രാഹാം ചെന്നു
ആട്ടുകൊറ്റനെ പിടിച്ചു
തന്റെ മകന്നു പകരം
ഹോമയാഗം കഴിച്ചു.
( ഉല്പത്തി 22 : 13 )



പാത്രത്തിലെ വെള്ളം വേഗം
തൊട്ടിയിൽ ഒഴിച്ചു, പിന്നെയും
കോരിക്കൊണ്ടുവരുവാൻ
കിണറ്റിലേക്കു ഓടി ഇറങ്ങി
അവന്റെ ഒട്ടകങ്ങൾക്കും എല്ലാം
കോരിക്കൊടുത്തു.
( ഉല്പത്തി 24 : 20 )





അവൾ ദാസനോടു: വെളിൻ പ്രദേശത്തു
നമ്മെ എതിരേറ്റു വരുന്ന പുരുഷൻ
ആരെന്നു ചോദിച്ചതിന്നു എന്റെ
യജമാനൻ തന്നേ എന്നു ദാസൻ പറഞ്ഞു.
അപ്പോൾ അവൾ ഒരു മൂടുപടം എടുത്തു
തന്നെ മൂടി.
(ഉല്പത്തി 24:65)

അവൻ ഒരു സ്വപ്നം കണ്ടു: ഇതാ,
ഭൂമിയിൽ വെച്ചിരിക്കുന്ന ഒരു
കോവണി; അതിന്റെ തല
സ്വർഗ്ഗത്തോളം എത്തിയിരുന്നു;
ദൈവത്തിന്റെ ദൂതന്മാർ
അതിന്മേൽകൂടി കയറുകയും
ഇറങ്ങുകയുമായിരുന്നു.
( ഉല്പത്തി 28 : 12 )





അവൻ അവരോടു
സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ തന്നേ റാഹേൽ
തന്റെ അപ്പന്റെ ആടുകളോടുകൂടെ വന്നു.
അവളായിരുന്നു അവയെ മേയിച്ചുവന്നതു.
(ഉല്പത്തി 29:9)

നീ ദൈവത്തോടും മനുഷ്യരോടും
മല്ലുപിടിച്ചു ജയിച്ചതുകൊണ്ടു നിന്റെ
പേർ ഇനി യാക്കോബ് എന്നല്ല
യിസ്രായേൽ എന്നു വിളിക്കപ്പെടും എന്നു
അവൻ പറഞ്ഞു.
( ഉല്പത്തി 32 : 28 )



അവൾ അവന്റെ വസ്ത്രം പിടിച്ചു: എന്നോടു കൂടെ ശയിക്ക എന്നു പറഞ്ഞു: എന്നാൽ അവൻ തന്റെ വസ്ത്രം അവളുടെ കയ്യിൽ വിട്ടേച്ചു പുറത്തേക്കു ഓടിക്കളഞ്ഞു.

( ഉല്പത്തി 39 : 12 )



Joseph and Potiphar's Wife, by Del Parson, © 1985 IRI

അവർ അവനോടു:ഞങ്ങൾ സ്വപ്നം
കണ്ടു;വ്യാഖ്യാനിച്ചുതരുവാൻ ആരുമില്ല എന്നു
പറഞ്ഞു. യോസേഫ് അവരോടു:
സ്വപ്നവ്യാഖ്യാനം ദൈവത്തിന്നുള്ളതല്ലയോ?
അതു എന്നോടു പറവിൻ എന്നു പറഞ്ഞു.
( ഉല്പത്തി 40 : 8 )



മിസ്രയീമ്യർ
യിസ്രായേൽമക്കളെക്കൊ
ണ്ടു കഠിനവേല ചെയ്യിച്ചു.
( പുറപ്പാട് 1 : 13 )



വെള്ളം മടങ്ങിവന്നു അവരുടെ
പിന്നാലെ കടലിലേക്കു ചെന്നിരുന്ന
രഥങ്ങളെയും കുതിരപ്പടയെയും
ഫറവോന്റെ സൈന്യത്തെയും
എല്ലാം മുക്കിക്കളഞ്ഞു; അവരിൽ
ഒരുത്തൻ പോലും ശേഷിച്ചില്ല.
( പുറപ്പാട് 14 : 28 )



മോശെ തിരിഞ്ഞു
പർവ്വതത്തിൽനിന്നു ഇറങ്ങി;
സാക്ഷ്യത്തിന്റെ പലക രണ്ടും
അവന്റെ കയ്യിൽ ഉണ്ടായിരുന്നു.
പലക ഇപ്പുറവും അപ്പുറവുമായി
ഇരുവശത്തും എഴുതിയതായിരുന്നു.
( പുറപ്പാട് 32 : 15 )



അവൻ പാളയത്തിന്നു സമീപിച്ചപ്പോൾ
കാളക്കുട്ടിയെയും നൃത്തങ്ങളെയും കണ്ടു
അപ്പോൾ മോശെയുടെ കോപം ജ്വലിച്ചു
അവൻ പലകകളെ കയ്യിൽനിന്നു എറിഞ്ഞു
പർവ്വതത്തിന്റെ അടിവാരത്തുവെച്ചു
പൊട്ടിച്ചുകളഞ്ഞു.
( പുറപ്പാട് 32 : 19 )





പിന്നെ മോശെ യോശുവയെ വിളിച്ചു
എല്ലായിസ്രായേലും കാൺകെ അവനോടു പറഞ്ഞതു
എന്തെന്നാൽ: ബലവും ധൈര്യവുമുള്ളവനായിരിക്ക;
യഹോവ ഈ ജനത്തിന്നു കൊടുക്കുമെന്നു അവരുടെ
പിതാക്കന്മാരോടു സത്യം ചെയ്ത ദേശത്തേക്കു നീ
അവരോടുകൂടെ ചെല്ലും; അതിനെ അവർക്കു
വിഭാഗിച്ചുകൊടുക്കും.
(ആവർത്തനപുസ്തകം 31:7)



കൊയിത്തുകാലത്തൊക്കെയും
യോർദ്ദാൻ തീരമെല്ലാം
കവിഞ്ഞു ഒഴുകും. പെട്ടകം
ചുമന്ന പുരോഹിതന്മാരുടെ
കാൽ വെള്ളത്തിന്റെ
വക്കത്തു മുങ്ങിയപ്പോൾ
മേൽ വെള്ളത്തിന്റെ ഒഴുക്കു
നിന്നു;
( യോശുവ 3 : 15 )

അവർ എസ്കോൽതാഴ്വരയോളം
ചെന്നു അവിടെനിന്നു ഒരു
മുന്തിരിവള്ളി കുലയോടെ
പറിച്ചെടുത്തു ഒരു തണ്ടിന്മേൽ കെട്ടി
രണ്ടുപേർകൂടി ചുമന്നു; അവർ
മാതളപ്പഴവും അത്തിപ്പഴവും കൂടെ
കൊണ്ടുപോന്നു.
( സംഖ്യാപുസ്തകം 13 : 23 )



എന്നാറെ അവൾ അവരെ
കിളിവാതിലൂടെ ഒരു കയറുകെട്ടി ഇറക്കി;
അവളുടെ വീടു കോട്ടമതിലിന്മേൽ
ആയിരുന്നു; അവൾ മതിലിന്മേൽ
പാർത്തിരുന്നു.
( യോശുവ 2 : 15 )



യഹോവയുടെ ദൂതൻ വാൾ
ഊരിപ്പിടിച്ചുകൊണ്ടു വഴിയിൽ നില്ക്കുന്നതു
കഴുത കണ്ടു; കഴുത വഴിയിൽ നിന്നു മാറി
വയലിലേക്കു പോയി; കഴുതയെ
വഴിയിലേക്കു തിരിക്കേണ്ടതിന്നു ബിലെയാം
അതിനെ അടിച്ചു.
( സംഖ്യാപുസ്തകം 22 : 23 )



അങ്ങനെ മോശെ താമ്രംകൊണ്ടു ഒരു സർപ്പത്തെ ഉണ്ടാക്കി കൊടിമരത്തിന്മേൽ തൂക്കി; പിന്നെ സർപ്പം ആരെയെങ്കിലും കടിച്ചിട്ടു അവൻ താമ്രസർപ്പത്തെ നോക്കിയാൽ ജീവിക്കും.
( സംഖ്യാപുസ്തകം 21 : 9 )



മൂന്നുകൂട്ടവും കാഹളം ഊതി
കുടങ്ങൾ ഉടെച്ചു;ഇടത്തു കയ്യിൽ
പന്തവും വലത്തു കയ്യിൽ
ഊതുവാൻ കാഹളവും പിടിച്ചു:
യഹോവെക്കും ഗിദെയോന്നും
വേണ്ടി വാൾ എന്നു ആർത്തു.
( ന്യായാധിപന്മാർ 7 : 20 )





ഞാൻ യാബീന്റെ സേനാപതി
സീസെരയെയും അവന്റെ രഥങ്ങളെയും
സൈന്യത്തെയും കീശോൻ
തോട്ടിന്നരികെ നിന്റെ അടുക്കൽ
കൊണ്ടുവന്നു നിന്റെ കയ്യിൽ
ഏല്പിക്കുമെന്നു യിസ്രായേലിന്റെ
ദൈവമായ യഹോവ നിന്നോടു
കല്പിക്കുന്നു എന്നു പറഞ്ഞു.
( ന്യായാധിപന്മാർ 4 : 7 )

അപ്പോൾ യഹോവയുടെ
ആത്മാവു അവന്റെമേൽ വന്നു;
കയ്യിൽ ഒന്നും ഇല്ലാതിരിക്കെ
അവൻ അതിനെ ഒരു ആട്ടിൻ
കുട്ടിയെപ്പോലെ കീറിക്കളഞ്ഞു;
താൻ ചെയ്തതു അപ്പനോടും
അമ്മയോടും പറഞ്ഞില്ല.
( ന്യായാധിപന്മാർ 14 : 6 )



അതിന്നു രൂത്ത്: നിന്നെ
വിട്ടുപിരിവാനും നിന്റെ കൂടെ വരാതെ
മടങ്ങിപ്പോകുവാനും എന്നോടു
പറയരുതേ; നീ പോകുന്നേടത്തു
ഞാനും പോരും; നീ
പാർക്കുന്നേടത്തു ഞാനും പാർക്കും;
നിന്റെ ജനം എന്റെ ജനം, നിന്റെ
ദൈവം എന്റെ ദൈവം.
( രൂത്ത് 1 : 16 )





ഇങ്ങനെ നൊവൊമി
മോവാബ്ദേശത്തുനിന്നു കൂടെ
പോന്ന മരുമകൾ രൂത്ത് എന്ന
മോവാബ്യസ്ത്രീയുമായി
മടങ്ങിവന്നു; അവർ
യവക്കൊയ്ത്തിന്റെ ആരംഭത്തിൽ
ബേത്ത്ളേഹെമിൽ എത്തി.
( രൂത്ത് 1:22)



നിന്റെ പ്രവൃത്തിക്കു യഹോവ പകരം നല്കട്ടെ;
യിസ്രായേലിന്റെ ദൈവമായ യഹോവയുടെ
ചിറകിൻ കീഴെ ആശ്രയിച്ചുവന്നിരിക്കുന്ന നിനക്കു
അവൻ പൂർണ്ണപ്രതിഫലം തരുമാറാകട്ടെ
എന്നുത്തരം പറഞ്ഞു.
( രൂത്ത് 2:12)

ഇങ്ങനെ അവൾ വൈകുന്നേരംവരെ
പെറുക്കി; പെറുക്കിയതു മെതിച്ചപ്പോൾ
ഏകദേശം ഒരുപറ യവം ഉണ്ടായിരുന്നു.
( രൂത്ത് 2 : 17 )





ഈ ബാലന്നായിട്ടു ഞാൻ
പ്രാർത്ഥിച്ചു; ഞാൻ
യഹോവയോടു
കഴിച്ച അപേക്ഷ യഹോവ
എനിക്കു നല്കിയിരിക്കുന്നു.
(1 ശമുവേൽ 1:27)



അപ്പോൾ അവൻ: നിനക്കുണ്ടായ
അരുളപ്പാടു എന്തു? എന്നെ ഒന്നും
മറെക്കരുതേ; നിന്നോടു
അരുളിച്ചെയ്ത സകലത്തിലും ഒരു
വാക്കെങ്കിലും മറെച്ചാൽ ദൈവം
നിന്നോടു തക്കവണ്ണവും അധികവും
ചെയ്യട്ടേ എന്നു പറഞ്ഞു.
( 1 ശമുവേൽ 3 : 17 )

അപ്പോൾ ശമൂവേൽ
തൈലപാത്രം എടുത്തു അവന്റെ
തലയിൽ ഒഴിച്ചു അവനെ
ചുംബിച്ചു പറഞ്ഞതു: യഹോവ
തന്റെ അവകാശത്തിന്നു
പ്രഭുവായി നിന്നെ അഭിഷേകം
ചെയ്തിരിക്കുന്നു.
( 1 ശമുവേൽ 10 : 1 )



ദാവീദ് സഞ്ചിയിൽ കയ്യിട്ടു ഒരു കല്ലു എടുത്തു കവിണയിൽവെച്ചു വീശി ഫെലിസ്ത്യന്റെ നെറ്റിക്കു എറിഞ്ഞു. കല്ലു അവന്റെ നെറ്റിയിൽ കൊണ്ടു പതിഞ്ഞു;
( 1 ശമുവേൽ 17 : 49 )






യോനാഥാൻ ദാവീദിനെ
സ്വന്തപ്രാണനെപ്പോലെ
സ്നേഹിക്കകൊണ്ടു അവനുമായി
സഖ്യതചെയ്തു.
(1 ശമുവേൽ 18:3)

സ്ത്രീകൾ വാദ്യഘോഷത്തോടെ ഗാനപ്രതിഗാനമായി: ശൌൽ ആയിരത്തെ കൊന്നു ദാവീദോ പതിനായിരത്തെ എന്നു പാടി.
( 1 ശമുവേൽ 18 : 7 )



അബീഗയിൽ
ദാവീദിനെകണ്ടപ്പോൾ
ക്ഷണത്തിൽ
കഴുതപ്പുറത്തുനിന്നുഇറങ്ങി
ദാവീദിന്റെ മുമ്പിൽ സാഷ്ടാംഗം
വീണുനമസ്കരിച്ചു.
( 1 ശമുവേൽ 25 : 23 )





ദാവീദിന്റെ ആളുകൾ അവനോടു: ഞാൻ
നിന്റെ ശത്രുവിനെ നിന്റെ കയ്യിൽ
ഏല്പിക്കും; നിനക്കു ബോധിച്ചതുപോലെ
അവനോടു ചെയ്യാം എന്നു യഹോവ
നിന്നോടു അരുളിച്ചെയ്ത ദിവസം ഇതാ
എന്നു പറഞ്ഞു. അപ്പോൾ ദാവീദ്
എഴുന്നേറ്റു ശൌലിന്റെ മേലങ്കിയുടെ അറ്റം
പതുക്കെ മുറിച്ചെടുത്തു.
(1 ശമുവേൽ 24:4)

അവൻ കാളയെ വിട്ടു ഏലീയാവിന്റെ പിന്നാലെ ഓടി: ഞാൻ എന്റെ അപ്പനെയും അമ്മയെയും ചുംബിച്ചു കൊള്ളട്ടെ; അതിന്റെശേഷം ഞാൻ നിന്റെ പിന്നാലെ വരാം എന്നു പറഞ്ഞു. അതിന്നു അവൻ: പോയി വരിക; എന്നാൽ ഞാൻ നിനക്കു എന്തു ചെയ്തിരിക്കുന്നു എന്നോർക്ക എന്നു പറഞ്ഞു.

( 1 രാജാക്കന്മാർ 19 : 20 )





ദാവീദ് അബീശായിയോടു: അവനെ നശിപ്പിക്കരുതു; യഹോവയുടെ അഭിഷിക്തന്റെ മേൽ കൈ വെച്ചിട്ടു ആർ ശിക്ഷ അനുഭവിക്കാതെപോകും എന്നു പറഞ്ഞു.

( 1 ശമുവേൽ 26 : 9 )



അവൾ തന്റെ യജമാനത്തിയോടു:
യജമാനൻ ശമർയ്യയിലെ പ്രവാചകന്റെ
അടുക്കൽ ഒന്നു ചെന്നെങ്കിൽ അവൻ
അവന്റെ കുഷ്ഠരോഗം
മാറ്റിക്കൊടുക്കുമായിരുന്നു എന്നു പറഞ്ഞു.
(2 രാജാക്കന്മാർ 5:3)

അവൾ അകത്തുചെന്നു
അവന്റെ കാൽക്കൽ
സാഷ്ടാംഗം വീണു
നമസ്കരിച്ചു തന്റെ മകനെ
എടുത്തുകൊണ്ടുപോയി.
( 2 രാജാക്കന്മാർ 4 : 37)



അതു എടുത്തുകൊൾക എന്നു
അവൻ പറഞ്ഞു. അവൻ കൈ നീട്ടി
അതു എടുത്തു.
( 2 രാജാക്കന്മാർ 6 : 7 )



നഗരത്തിൽനിന്നു അവൻ
യോദ്ധാക്കളുടെ വിചാരകനായ ഒരു
ഷണ്ഡനെയും നഗരത്തിൽവെച്ചു കണ്ട
ഏഴു രാജപരിചാരകന്മാരെയും
ദേശത്തിലെ ജനത്തെ പടെക്കു
ശേഖരിക്കുന്ന സേനാപതിയുടെ
രായസക്കാരനെയും നഗരത്തിൽ കണ്ട
അറുപതു നാട്ടുപുറക്കാരെയും പിടിച്ചു
കൊണ്ടുപോയി.
( യിരെമ്യാവ് 52 : 25 )





അങ്ങനെ ഞങ്ങൾ മതിൽ പണിതു; വേല
ചെയ്‌വാൻ ജനത്തിന്നു ഉത്സാഹം
ഉണ്ടായിരുന്നതുകൊണ്ടു മതിൽ
മഴുവനും പാതിപൊക്കംവരെ തീർത്തു.
(നെഹമ്യാവ് 4:6)

രാജാവ് അവളോടു:എസ്ഥേർ
രാജ്ഞിയേ,എന്തുവേണം?
എന്താകുന്നു നിന്റെ അപേക്ഷ?
രാജ്യത്തിൽ പാതിയോളമായാലും
നിനക്കു തരാം എന്നു പറഞ്ഞു.
( എസ്ഥേർ 5 : 3 )



രാജാവു ഹാമാന്റെ പക്കൽനിന്നു
എടുത്ത തന്റെ മോതിരം ഊരി
മൊർദ്ദെഖായിക്കു കൊടുത്തു;
എസ്ഥേർ മൊർദ്ദെഖായിയെ ഹാമാന്റെ
വീട്ടിന്നു മേൽവിചാരകനാക്കിവെച്ചു.
( എസ്ഥേർ 8 : 2 )



# (ഇയ്യോബ് 2:7)



അങ്ങനെ സാത്താൻ
യഹോവയുടെ സന്നിധി വിട്ടു
പുറപ്പെട്ടു ഇയ്യോബിനെ
ഉള്ളങ്കാൽമുതൽ നെറുകവരെ
വല്ലാത്ത പരുക്കളാൽ ബാധിച്ചു.



എന്നാൽ രാജാവിന്റെ ഭോജനംകൊണ്ടും അവൻ
കുടിക്കുന്ന വീഞ്ഞുകൊണ്ടും തന്നെത്താൻ
അശുദ്ധമാക്കുകയില്ല എന്നു ദാനീയേൽ ഹൃദയത്തിൽ
നിശ്ചയിച്ചു, തനിക്കു അശുദ്ധി ഭവിപ്പാൻ
ഇടവരുത്തരുതെന്നു ഷണ്ഡാധിപനോടു അപേക്ഷിച്ചു.
( ദാനിയേൽ 1 : 8 )



അങ്ങനെ രാജാവിൻ കല്പനയാൽ അവർ
ദാനീയേലിനെ കൊണ്ടുവന്നു സിംഹങ്ങളുടെ
ഗുഹയിൽ ഇട്ടുകളഞ്ഞു; രാജാവു
ദാനീയേലിനോടു സംസാരിച്ചു: നീ ഇടവിടാതെ
സേവിച്ചുവരുന്ന നിന്റെ ദൈവം നിന്നെ
രക്ഷിക്കും എന്നു കല്പിച്ചു.
( ദാനിയേൽ 6:16 )

സിംഹങ്ങൾ എനിക്കു
കേടുവരുത്താതിരിക്കേണ്ടതിന്നു എന്റെ
ദൈവം തന്റെ ദൂതനെ അയച്ചു അവയുടെ
വായടെച്ചുകളഞ്ഞു; അവന്റെ സന്നിധിയിൽ
ഞാൻ കുറ്റമില്ലാത്തവൻ; രാജാവേ,
തിരുമുമ്പിലും ഞാൻ ഒരു ദോഷവും
ചെയ്തിട്ടില്ല എന്നു ഉണർത്തിച്ചു.
( ദാനിയേൽ 6 : 22 )





എന്നാൽ യഹോവ
മത്സ്യത്തോടു കല്പിച്ചിട്ടു
അതു യോനയെ കരെക്കു
ഛർദ്ദിച്ചുകളഞ്ഞു.
( യോനാ 2 : 10 )

ദൂതൻ അവളുടെ അടുക്കൽ
അകത്തു ചെന്നു:കൃപലഭിച്ചവളേ,
നിനക്കു വന്ദനം; കർത്താവു
നിന്നോടുകൂടെ ഉണ്ടു എന്നു
പറഞ്ഞു.
( ലൂക്കോസ് 1 : 28 )



എന്റെ കർത്താവിന്റെ മാതാവു
എന്റെ അടുക്കൽ വരുന്ന മാനം
എനിക്കു എവിടെ നിന്നു
ഉണ്ടായി.

( ലൂക്കോസ് 1 : 43 )




പെട്ടെന്നു സ്വർഗ്ഗീയ സൈന്യത്തിന്റെ ഒരു
സംഘം ദൂതനോടു ചേർന്നു ദൈവത്തെ
പുകഴ്ത്തി.
( ലൂക്കോസ് 2 : 13 )

“അത്യുന്നതങ്ങളിൽ ദൈവത്തിന്നു മഹത്വം;
ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു
സമാധാനം” എന്നു പറഞ്ഞു.
( ലൂക്കോസ് 2 : 14)

ദൂതൻ അവരോടു: ഭയപ്പെടേണ്ടാ; സർ
വ്വജനത്തിന്നും ഉണ്ടാവാനുള്ളോരു
മഹാസന്തോഷം ഞാൻ നിങ്ങളോടു
സുവിശേഷിക്കുന്നു.
( ലൂക്കോസ് 2 : 10 )



അവർ അവിടെ
ഇരിക്കുമ്പോൾ അവൾക്കു
പ്രസവത്തിനുള്ള കാലം
തികെഞ്ഞു.
( ലൂക്കോസ് 2 : 6 )



ഹെരോദാരാജാവിന്റെ കാലത്തു
യേശു യെഹൂദ്യയിലെ
ബേത്ത്ളേഹെമിൽ ജനിച്ചശേഷം,
കിഴക്കുനിന്നു വിദ്വാന്മാർ
യെരൂശലേമിൽ എത്തി.
( മത്തായി 2 : 1 )



ആ വീട്ടിൽ ചെന്നു, ശിശുവിനെ
അമ്മയായ മറിയയോടുകൂടെ കണ്ടു,
വീണു അവനെ നമസ്കരിച്ചു;
നിക്ഷേപപാത്രങ്ങളെ തുറന്നു അവന്നു
പൊന്നും കുന്തുരുക്കവും മൂരും
കാഴ്ചവെച്ചു.
( മത്തായി 2 : 11 )




ആ വീട്ടിൽ ചെന്നു, ശിശുവിനെ
അമ്മയായ മറിയയോടുകൂടെ കണ്ടു,
വീണു അവനെ നമസ്കരിച്ചു;
നിക്ഷേപപാത്രങ്ങളെ തുറന്നു
അവന്നു പൊന്നും കുന്തുരുക്കവും
മൂരും കാഴ്ചവെച്ചു.
( മത്തായി 2:11)



പിന്നെ ശിമ്യോൻ അവരെ അനുഗ്രഹിച്ചു
അവന്റെ അമ്മയായ മറിയയോടു:
അനേകഹൃദയങ്ങളിലെ വിചാരം
വെളിപ്പെടേണ്ടതിന്നു ഇവനെ
യിസ്രായേലിൽ പലരുടെയും വീഴ്ചെയക്കും
എഴുന്നേല്പിന്നും മറുത്തുപറയുന്ന
അടയാളത്തിന്നുമായി വെച്ചിരിക്കുന്നു.
( ലൂക്കോസ് 2 : 34 )


മറിയ ഈ വാർത്ത ഒക്കെയും
ഹൃദയത്തിൽ സംഗ്രഹിച്ചു
ധ്യാനിച്ചുകൊണ്ടിരുന്നു.
( ലൂക്കോസ് 2 : 19 )

“ഇപ്പോൾ നാഥാ തിരുവചനം
പോലെ നീ അടിയനെ
സമാധാനത്തോടെ വിട്ടയക്കുന്നു.
( ലൂക്കോസ് 2 : 29 )



അവൻ എഴുന്നേറ്റു ശിശുവിനെയും
അമ്മയെയും രാത്രിയിൽ തന്നേ
കൂട്ടിക്കൊണ്ടു പുറപ്പെട്ടു
മിസ്രയീമിലേക്കു പോയി.
( മത്തായി 2 : 14 )





അവൻ അവരോടു: “എന്നെ
തിരഞ്ഞതു എന്തിന്നു? എന്റെ
പിതാവിന്നുള്ളതിൽ ഞാൻ
ഇരിക്കേണ്ടതു എന്നു നിങ്ങൾ
അറിയുന്നില്ലയോ.” എന്നു
പറഞ്ഞു.
( ലൂക്കോസ് 2 : 49 )

യേശു അവനോടു: “ഇപ്പോൾ
സമ്മതിക്ക; ഇങ്ങനെ
സകലനീതിയും
നിവർത്തിക്കുന്നതു നമുക്കു
ഉചിതം എന്നു ഉത്തരം പറഞ്ഞു”;
എന്നാറെ അവൻ അവനെ
സമ്മതിച്ചു.
( മത്തായി 3 : 15 )





അവൻ വളർന്ന നസറെത്തിൽ വന്നു:
ശബ്ബത്തിൽ തന്റെ പതിവുപോലെ
പള്ളിയിൽ ചെന്നു വായിപ്പാൻ
എഴുന്നേറ്റുനിന്നു.
( ലൂക്കോസ് 4:16)

അവർ യെരൂശലേമിൽ എത്തിയപ്പോൾ
അവൻ ദൈവാലയത്തിൽ കടന്നു,
ദൈവാലയത്തിൽ വില്ക്കുന്നവരെയും
വാങ്ങുന്നവരെയും പുറത്താക്കിത്തുടങ്ങി;
പൊൻവാണിഭക്കാരുടെ മേശകളെയും
പ്രാക്കളെ വില്ക്കുന്നവരുടെ
പീഠങ്ങളെയും മറിച്ചിട്ടു കളഞ്ഞു;
( മർക്കോസ് 11 : 15 )




യേശു അവരോടു: “ഈ കല്പാത്രങ്ങളിൽ
വെള്ളം നിറെപ്പിൻ ” എന്നു പറഞ്ഞു;
അവർ വക്കൊളവും നിറെച്ചു.
( യോഹന്നാൻ 2 : 7 )
J.L.BENICIO 1998

എണ്ണയും വീഞ്ഞും പകർന്നു അവന്റെ
മുറിവുകളെ കെട്ടി അവനെ തന്റെ
വാഹനത്തിൽ കയറ്റി
വഴിയമ്പലത്തിലേക്കു കൊണ്ടുപോയി
രക്ഷചെയ്തു.
( ലൂക്കോസ് 10 : 34 )





നീതിമാൻ കൂട്ടുകാരന്നു
വഴികാട്ടിയാകുന്നു; ദുഷ്ടന്മാരുടെ
വഴിയോ അവരെ തെറ്റി
നടക്കുമാറാക്കുന്നു.
(സദൃശ്യവാക്യങ്ങൾ 12:26)

ദൈവം ആത്മാവു ആകുന്നു;
അവനെ നമസ്കരിക്കുന്നവർ
ആത്മാവിലും സത്യത്തിലും
നമസ്കരിക്കേണം.
( യോഹന്നാൻ 4 : 24 )





അവന്റെ വസ്ത്രം എങ്കിലും തൊട്ടാൽ
ഞാൻ രക്ഷപ്പെടും എന്നു പറഞ്ഞു
പുരുഷാരത്തിൽ കൂടി പുറകിൽ വന്നു
അവന്റെ വസ്ത്രം തൊട്ടു.
( മർക്കോസ് 5:28 )

യേശു ഉടനെ കൈ നീട്ടി
അവനെ പിടിച്ചു:
“അല്പവിശ്വാസിയേ, നീ
എന്തിന്നു സംശയിച്ചു” എന്നു
പറഞ്ഞു.
( മത്തായി 14 : 31 )





പിന്നെ അവൻ അവളോടു: “നിന്റെ
പാപങ്ങൾ മോചിച്ചു തിന്നിരിക്കുന്നു”
എന്നു പറഞ്ഞു.
( ലൂക്കോസ് 7:48)




ആകയാൽ ഈ ശിശുവിനെപ്പോലെ
തന്നെത്താൻ താഴ്ത്തുന്നവൻ
സ്വർഗ്ഗരാജ്യത്തിൽ ഏറ്റവും വലിയവൻ
ആകുന്നു.
(മത്തായി 18:4)



ഒരു കുഷ്ഠരോഗി
അവന്റെ അടുക്കൽ
വന്നു മുട്ടുകുത്തി:
നിനക്കു
മനസ്സുണ്ടെങ്കിൽ എന്നെ
ശുദ്ധമാക്കുവാൻ
കഴിയും എന്നു
അപേക്ഷിച്ചു.
(മർക്കോസ് 1:40)

അവൻ ഉറക്കെ നിലവിളിച്ചു:
യേശുവേ, മഹോന്നതനായ
ദൈവത്തിന്റെ പുത്രാ, എനിക്കും
നിനക്കും തമ്മിൽ എന്തു?
ദൈവത്താണ, എന്നെ
ദണ്ഡിപ്പിക്കരുതേ എന്നു
അപേക്ഷിക്കുന്നു എന്നു പറഞ്ഞു.
( മർക്കോസ് 5 : 7 )





അവന്റെ തല ഒരു
താലത്തിൽ കൊണ്ടുവന്നു
ബാലെക്കു കൊടുത്തു;
അവൾ അമ്മെക്കു
കൊണ്ടുപോയി കൊടുത്തു.
( മത്തായി 14:11)

ഇല്ല കർത്താവേ,എന്നു അവൾ
പറഞ്ഞു.“ഞാനുംനിനക്കു ശിക്ഷ
വിധിക്കുന്നില്ല: പോക, ഇനി പാപം
ചെയ്യരുതു” എന്നു യേശു പറഞ്ഞു.
( യോഹന്നാൻ 8 : 11 )





അങ്ങനെ അവൻ എഴുന്നേറ്റു അപ്പന്റെ
അടുക്കൽ പോയി. ദൂരത്തു നിന്നു തന്നേ
അപ്പൻ അവനെ കണ്ടു മനസ്സലിഞ്ഞു
ഓടിച്ചെന്നു അവന്റെ കഴുത്തു കെട്ടിപ്പിടിച്ചു
അവനെ ചുംബിച്ചു.
( ലൂക്കോസ് 15 : 20 )

ഇവിടെ ഒരു ബാലകൻ
ഉണ്ടു;അവന്റെപക്കൽ
അഞ്ചുയവത്തപ്പവും രണ്ടുമീനും
ഉണ്ടു; എങ്കിലും ഇത്രപേർക്കു അതു
എന്തുള്ളു എന്നു പറഞ്ഞു.
( യോഹന്നാൻ 6 : 9 )



യേശു
അവനോടു: “എഴുന്നേറ്റു
നിന്റെ കിടക്ക എടുത്തു
നടക്ക” എന്നു പറഞ്ഞു.
( യോഹന്നാൻ 5 : 8 )



ആ ദേശത്തുനിന്നു ഒരു
കനാന്യസ്ത്രീവന്നു,അവനോടു:
കർത്താവേ, ദാവീദ്പുത്രാ, എന്നോടു
കരുണ തോന്നേണമേ; എന്റെ മകൾക്കു
ഭൂതോപദ്രവം കഠിനമായിരിക്കുന്നു എന്നു
നിലവിളിച്ചു പറഞ്ഞു.
( മത്തായി 15 : 22 )



അപ്പോൾ മനുഷ്യപുത്രന്റെ അടയാളം
ആകാശത്തു വിളങ്ങും; അന്നു
ഭൂമിയിലെ സകലഗോത്രങ്ങളും
പ്രലാപിച്ചുംകൊണ്ടു, മനുഷ്യപുത്രൻ
ആകാശത്തിലെ മേഘങ്ങളിന്മേൽ
മഹാശക്തിയോടും തേജസ്സോടും കൂടെ
വരുന്നതു കാണും.
( മത്തായി 24 : 30 )



അവൻ കിടക്കുന്നതു യേശു കണ്ടു,
ഇങ്ങനെ ഏറിയ കാലമായിരിക്കുന്നു
എന്നറിഞ്ഞു: “നിനക്കു സൌഖ്യമാകുവാൻ
മനസ്സുണ്ടോ ” എന്നു അവനോടു ചോദിച്ചു.
( യോഹന്നാൻ 5 : 6 )





ഇങ്ങനെ പറഞ്ഞിട്ടു അവൻ:
ലാസരേ, പുറത്തുവരിക
എന്നു ഉറക്കെ വിളിച്ചു.
( യോഹന്നാൻ 11 : 43 )

മകൻ അവനോടു: അപ്പാ, ഞാൻ
സ്വർഗ്ഗത്തോടും നിന്നോടും പാപം
ചെയ്തിരിക്കുന്നു; ഇനി നിന്റെ മകൻ
എന്നു വിളിക്കപ്പെടുവാൻ യോഗ്യനല്ല
എന്നു പറഞ്ഞു.
( ലൂക്കോസ് 15 : 21 )



നസറായനായ യേശു എന്നു കേട്ടിട്ടു
അവൻ ദാവീദ് പുത്രാ, യേശുവേ,
എന്നോടു കരുണ തോന്നേണമേ
എന്നു നിലവിളിച്ചു തുടങ്ങി.
( മർക്കോസ് 10 : 47 )



യേശുവോ അവരെ അരികത്തു
വിളിച്ചു: “പൈതങ്ങളെ എന്റെ
അടുക്കൽ വരുവാൻ വിടുവിൻ;
അവരെ തടുക്കരുതു; ദൈവരാജ്യം
ഇങ്ങനെയുള്ളവരുടേതു ആകുന്നു.
( ലൂക്കോസ് 18 : 16 )



എന്നാൽ അല്പമേ വേണ്ടു; അല്ല,
ഒന്നു മതി. മറിയ നല്ല അംശം
തിരഞ്ഞെടുത്തിരിക്കുന്നു; അതു
ആരും അവളോടു
അപഹരിക്കയുമില്ല.
( ലൂക്കോസ് 10 : 42 )





അവനോ സ്ത്രീയോടു: “നിന്റെ
വിശ്വാസം നിന്നെ
രക്ഷിച്ചിരിക്കുന്നു;
സമാധാനത്തോടെ പോക”
എന്നു പറഞ്ഞു.
( ലൂക്കോസ് 7 : 50 )

എന്നാൽ അവൻ അവളുടെ
കൈക്കു പിടിച്ചു; “ബാലേ,
എഴുന്നേൽക്ക” എന്നു
അവളോടു ഉറക്കെ പറഞ്ഞു.
( ലൂക്കോസ് 8 : 54 )



ഒരു ശബ്ബത്തിൽ അവൻ
വിളഭൂമിയിൽ കൂടി
കടന്നുപോകുമ്പോൾ അവന്റെ
ശിഷ്യന്മാർ കതിർ പറിച്ചു
കൈകൊണ്ടു തിരുമ്മിതിന്നു.
( ലൂക്കോസ് 6 : 1 )




മുന്നും പിന്നും നടന്ന പുരുഷാരം: ദാവീദ്
പുത്രന്നു ഹോശന്നാ; കർത്താവിന്റെ
നാമത്തിൽ വരുന്നവൻ
വാഴ്ത്തപ്പെട്ടവൻ; അത്യുന്നതങ്ങളിൽ
ഹോശന്നാ എന്നു
ആർത്തുകൊണ്ടിരുന്നു.
( മത്തായി 21 : 9 )




( ലൂക്കോസ് 7 : 15 )

അപ്പോൾ ഏലീയാവും മോശെയും അവർക്കു പ്രത്യക്ഷമായി യേശുവിനോടു സംഭാഷിച്ചു കൊണ്ടിരുന്നു.
( മർക്കോസ് 9 : 4 )





അന്നു മുതൽ അവനെ
കാണിച്ചുകൊടുപ്പാൻ അവൻ
തക്കം അന്വേഷിച്ചു പോന്നു.
( മത്തായി 26:16)

അവനെ
ശക്തിപ്പെടുത്തുവാൻ
സ്വർഗ്ഗത്തിൽ നിന്നു ഒരു
ദൂതൻ അവന്നു
പ്രത്യക്ഷനായി.
( ലൂക്കോസ് 22 : 43 )





ഞാൻ ദിവസേന ദൈവാലയത്തിൽ
ഉപദേശിച്ചുകൊണ്ടു നിങ്ങളോടുകൂടെ ഇരുന്നു;
നിങ്ങൾ എന്നെ പിടിച്ചില്ല; എങ്കിലും
തിരുവെഴുത്തുകൾക്കു നിവൃത്തി വരേണ്ടിതിന്നു
ഇങ്ങനെ സംഭവിക്കുന്നു എന്നു പറഞ്ഞു.
(മർക്കോസ് 14:49)



അവന്റെ വസ്ത്രം
അഴിച്ചു ഒരു ചുവന്ന
മേലങ്കി ധരപ്പിച്ചു.
( മത്തായി 27 :28)


പീലാത്തൊസ്
മഹാപുരോഹിതന്മാരോടും
പുരുഷാരത്തോടും: ഞാൻ ഈ
മനുഷ്യനിൽ കുറ്റം ഒന്നും
കാണുന്നില്ല എന്നു പറഞ്ഞു.
( ലൂക്കോസ് 23 : 4 )

അവർ രണ്ടു കള്ളന്മാരെ
ഒരുത്തനെ വലത്തും
ഒരുത്തനെ ഇടത്തുമായി
അവനോടുകൂടെ ക്രൂശിച്ചു.
( മർക്കോസ് 15 : 27 )





അവന്റെ ശരീരം ഇറക്കി ഒരു
ശീലയിൽ പൊതിഞ്ഞു
പാറയിൽ വെട്ടിയിരുന്നതും
ആരെയും ഒരിക്കലും
വെച്ചിട്ടില്ലാത്തതുമായ
കല്ലറയിൽ വെച്ചു.
( ലൂക്കോസ് 23 : 53 )

അകത്തു കടന്നാറെ
കർത്താവായ യേശുവിന്റെ
ശരീരം കണ്ടില്ല.
( ലൂക്കോസ് 24 : 3 )



യേശു അവളോടു: മറിയയേ,
എന്നു പറഞ്ഞു. അവൾ
തിരിഞ്ഞു എബ്രായഭാഷയിൽ:
റബ്ബൂനി എന്നു പറഞ്ഞു;
( യോഹന്നാൻ 20 : 16 )




[അവൻ ആഴ്ചവട്ടത്തിന്റെ ഒന്നാം
നാൾ രാവിലെ ഉയിർത്തെഴുന്നേറ്റിട്ടു
താൻ ഏഴു ഭൂതങ്ങളെ
പുറത്താക്കിയിരുന്ന മഗദലക്കാരത്തി
മറിയെക്കു ആദ്യം പ്രത്യക്ഷനായി.
( മർക്കോസ് 16 : 9 )

പിന്നെ തോമാസിനോടു: നിന്റെ
വിരൽ ഇങ്ങോട്ടു നീട്ടി എന്റെ
കൈകളെ കാൺക; നിന്റെ കൈ
നീട്ടി എന്റെ വിലാപ്പുറത്തു ഇടുക;
അവിശ്വാസി ആകാതെ
വിശ്വാസിയായിരിക്ക എന്നു
പറഞ്ഞു.
( യോഹന്നാൻ 20 : 27 )



ക്രിസ്തു ഇങ്ങനെ കഷ്ടം
അനുഭവിച്ചിട്ടു തന്റെ
മഹത്വത്തിൽ
കടക്കേണ്ടതല്ലയോ ” എന്നു
പറഞ്ഞു.
( ലൂക്കോസ് 24 : 26 )



അവൻ പോകുന്നേരം
അവർ ആകാശത്തിലേക്കു
ഉറ്റുനോക്കുമ്പോൾ വെള്ള
വസ്ത്രം ധരിച്ച രണ്ടു
പുരുഷന്മാർ അവരുടെ
അടുക്കൽനിന്നു:
( അപ്പൊ. പ്രവൃത്തികൾ
1 : 10 )




അഗ്നിജ്വാലപോലെ പിളർന്നിരിക്കുന്ന
നാവുകൾ അവർക്കു പ്രത്യക്ഷമായി
അവരിൽ ഓരോരുത്തന്റെ മേൽ
പതിഞ്ഞു.
(അപ്പൊ.പ്രവൃത്തികൾ 2 : 3 )

അവനെ നഗരത്തിൽനിന്നു തള്ളി പുറത്താക്കി കല്ലെറിഞ്ഞു. സാക്ഷികൾ അവരുടെ വസ്ത്രം ശൌൽ എന്നു പേരുള്ള ഒരു ബാല്യക്കാരന്റെ കാൽക്കൽ വെച്ചു.
( അപ്പൊ. പ്രവൃത്തികൾ 7 : 58 )



അർദ്ധരാത്രിക്കു പൌലൊസും
ശീലാസും പ്രാർത്ഥിച്ചു ദൈവത്തെ
പാടി സ്തുതിച്ചു: തടവുകാർ
ശ്രദ്ധിച്ചുകൊണ്ടിരുന്നു.
( അപ്പൊ. പ്രവൃത്തികൾ 16 : 25 )



അവർ ഇങ്ങനെ വഴിപോകയിൽ
വെള്ളമുള്ളോരു സ്ഥലത്തു
എത്തിയപ്പോൾ ഷണ്ഡൻ: ഇതാ വെള്ളം
ഞാൻ സ്നാനം ഏല്ക്കുന്നതിന്നു എന്തു
വിരോധം എന്നു പറഞ്ഞു.
( അപ്പൊ. പ്രവൃത്തികൾ 8 : 36 )





അവനവൻ ശരീരത്തിൽ
ഇരിക്കുമ്പോൾ ചെയ്തതു
നല്ലതാകിലും തീയതാകിലും
അതിന്നു തക്കവണ്ണം
പ്രാപിക്കേണ്ടതിന്നു നാം
എല്ലാവരും ക്രിസ്തുവിന്റെ
ന്യായാസനത്തിന്റെ മുമ്പാകെ
വെളിപ്പെടേണ്ടതാകുന്നു.
( 2 കൊരിന്ത്യർ 5 : 10 )

ഞാൻ വാതിൽക്കൽ നിന്നു മുട്ടുന്നു;
ആരെങ്കിലും എന്റെ ശബ്ദം കേട്ടു
വാതിൽ തുറന്നാൽ ഞാൻ
അവനോടും അവൻ എന്നോടും കൂടെ
അത്താഴം കഴിക്കും.
( വെളിപ്പാട് 3 : 20 )





തിരിഞ്ഞപ്പോൾ ഏഴു
പൊൻനിലവിളക്കുകളെയും
നിലവിളക്കുകളുടെ നടുവിൽ
നിലയങ്കി ധരിച്ചു മാറത്തു
പൊൻകച്ച കെട്ടിയവനായി
മനുഷ്യപുത്രനോടു
സദൃശനായവനെയും കണ്ടു.
( വെളിപ്പാട് 1:13 )